# ബൈബിൾ രഹസ്യങ്ങൾ

അബ്രാഹാമിനുമുമ്പേ

## ഞാൻ ഉണ്ടായിരുന്നു.

# അബ്രാഹാമിനുമുമ്പേ ഞാൻ ഉണ്ടായിരുന്നു.

യേശുക്രിസ്തുവിന്റെ ഈ പ്രസ്താവന ചില സുപ്രധാന വിഷയങ്ങളിക്ക് വെളിച്ചം വീശുന്നതാണ്. മനുഷ്യന്റെ ഇന്ദ്രിയാതീതമായ ഒരറിവാണ് ഇതിൽ പ്രസക്തം. അന്ന് ജനങ്ങളോട് സംസാരിച്ച യേശു മുമ്പും ഈ ഭൂമിയിൽ ഉണ്ടായിരുന്നു എന്ന് യേശു ക്രിസ്തു തന്നെ പറയുന്നു. ഇതിനോടുള്ള ബന്ധത്തിൽ മറ്റു ചില കാര്യങ്ങളും യേശുക്രിസ്തു പറഞ്ഞതായി ബൈബിളിൽ നമുക്ക് കാണാം.

തച്ചനായ യോസേഫിന്റേയും മറിയയുടെയും മൂത്തപുത്രനായി യേശു അറിയപ്പെട്ടിരുന്നു എന്ന് ബൈബിൾ രേഖപ്പെടുത്തുന്നു. അന്ന് യേശുക്രിസ്തുവിനെ അറിഞ്ഞിരുന്നവരിൽ പലരും യേശുവിന്റെ ശരീരത്തോടുള്ള ബന്ധത്തിൽ മാത്രം അറിഞ്ഞവരായിരുന്നു എന്ന് വ്യക്തമാണ്. യേശു എന്ന നാമവും, അന്നുണ്ടായിരുന്ന രൂപവും വെച്ചുകൊണ്ടാണ് അന്ന് ജനങ്ങൾ യേശുക്രിസ്തുവിനെ അറിഞ്ഞിരുന്നത്. എന്നാൽ താൻ യേശു എന്ന നാമത്തിനും തന്റെ അപ്പോഴുണ്ടായിരുന്ന രൂപത്തിനും അതീതമാണ് എന്നും, താൻ ഈ ഭൂമിയിൽ മുമ്പും ഉണ്ടായിരുന്നു എന്നും പറയുന്നു. അങ്ങനെയുണ്ടായിരുന്നെങ്കിൽ അന്നുണ്ടായിരുന്ന നാമവും രൂപവും വ്യത്യസ്ഥമായിരുന്നു എന്ന് മനസിലാക്കാം. ഇനി യേശുക്രിസ്തു ഈ ഭൂമിയിലേക്ക് വരികയാണെങ്കിൽ യേശുക്രിസ്തു എന്ന നാമമോ നാം സങ്കൽപിക്കുന്ന രൂപമോ ഉണ്ടാകാനുള്ള സാദ്ധ്യതയും ഇല്ല.

നാമവും രൂപവും ശരീരത്തെ മാത്രം സൂചിപ്പിക്കുന്നവയാണ്. എന്നാൽ ശരീരത്തിൽ വസിക്കുന്ന ദേഹിക്ക് നാമമോ ഭൗതീക രൂപമോ ഇല്ല. യേശുക്രിസ്തു ഇവിടെ ഞാൻ എന്ന് പറയുമ്പോൾ ഉദ്ദേശിക്കുന്നത് തന്റെ ദേഹത്തെയല്ല, ദേഹിയെയാണ്. ഒരിക്കൽ യേശുവിന്റെ ശരീരത്തിൽ വന്ന ദേഹി മുൻപ് മറ്റൊരു ശരീരത്തിൽ വന്നിരുന്നു എന്ന സത്യമാണിവിടെ യേശു പറഞ്ഞത്. ഇക്കാര്യത്തിൽ ചിലർ സംശയം ഉന്നയിക്കുന്നത്, യേശുക്രിസ്തു ശരീരത്തിൽ വന്നതിനെക്കുറിച്ചല്ല പറയുന്നത്, മറിച്ച് താൻ ദൈവത്തോടുകൂടെയുണ്ടായിരുന്നതിനെക്കുറിച്ചാണ്. എന്നാൽ അങ്ങനെയല്ല യേശുക്രിസ്തു ഉദ്ദേശിച്ചത് എന്നതിന് മറ്റു ചില തെളിവുകൾ നമുക്ക് ബൈബിളിൽ കാണാം.

യെഹോവയുടെ വലുതും ഭയങ്കരവുമായ നാൾ വരുന്നതിനുമുൻപേ ഏലിയാപ്രവാചകനെ അയക്കും എന്ന് പ്രവചനമുണ്ടായിരുന്നു. അതിൻ പ്രകാരം വന്നത് ഏലിയാവ് എന്ന പേരിൽ ഒരാളായിരുന്നില്ല, പിന്നേയോ യോഹന്നാൻ എന്ന പേരിലായിരുന്നു എന്ന് ബൈബിൾ പറയുന്നു. ഒരു കാലഘട്ടത്തിൽ ഈ ഭൂമിയിൽ ജീവിച്ചിരുന്ന ഏലിയാ പ്രവാചകൻ സെഖര്യാവിനും എലീസബത്തിനും മകനായി ജനിച്ച യോഹന്നാൻ സ്നാപകൻ, വരുവാനുള്ള ഏലിയാവായിരുന്നു എന്ന് യേശുക്രിസ്തു ശിഷ്യന്മാരോട് പറയുന്നുണ്ട്.

അബ്രാഹാമിന്റേയും ഇസ്സാക്കിന്റേയും യാക്കോബിന്റേയും ദൈവം മരിച്ചവരുടേ ദൈവമല്ല, ജീവിച്ചിരിക്കുന്നവരുടെ ദൈവമാണ് എന്ന് യേശുക്രിസ്തുവിന്റെ പ്രസ്താവന ഇവിടെ ചേർത്ത് വായിക്കേണ്ടതാണ്. അവർ ആരും മരിച്ചിട്ടില്ല ജീവിക്കുന്നു എന്ന് പറഞ്ഞ യേശു, അബ്രാഹാം തന്റെ ദിവസം കണ്ട് സന്തോഷിച്ചിരിക്കുന്നു എന്ന് കൂട്ടിചേർക്കുന്നുണ്ട്. യെരൂശലേം ദേവാലയത്തിൽ വെച്ച് യേശുവിനെ കണ്ട് സന്തോഷിച്ച ശിമയോനെ വി. മത്തായി ചിത്രീകരിക്കുന്നു. ശിഷ്യന്മാർ പുനർജനനത്തിൽ ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനേയും ന്യായം വിധിക്കും എന്നും യേശുക്രിസ്തു പറയുന്നു.

ദൈവം പലകാലഘട്ടങ്ങളിൽ പലദേശത്തുള്ള തന്റെ ഭക്തന്മാർക്ക് ദിവ്യരഹസ്യങ്ങൾ വെളിപ്പെടുത്തിക്കൊടുത്തിട്ടുണ്ട്. ഏതു ജാതിയിൽ പെട്ടവരായാലും ദൈവത്തെ ആരാധിക്കുന്നവരിൽ ദൈവം പ്രസാദിക്കുന്നു എന്ന സത്യം വൈകിയാണെങ്കിലും വി.

പൗലോസ് മനസിലാക്കിയതായി പറയുന്നുണ്ട്. ജാതികൾ എന്റെ നാമത്തിന് ധൂപ വും നിർമലമായ വഴിപാടും അർപ്പിച്ചുവരുന്നു എന്ന് യെഹോവ മലാഖി പ്രവാചക നിലൂടേ പറയുന്നത് നമുക്ക് കാണാം. തിരുവെഴുത്തുകൾ എല്ലാം ദൈവനിയോഗ ത്താൽ വന്നത് എന്ന വി. പൗലോസിന്റെ കണ്ടെത്തൽ, അവയിൽ ഉള്ള ജ്ഞാനം സ്വീകരിക്കാമെന്ന ഉപദേശം സ്വീകരിക്കുന്നവർക്ക് ഈ വിഷയത്തെക്കുറിച്ച് ആധികാ രീകമായി ചിലതെല്ലാം അറിയാൻ കഴിയും. വി. പൗലോസ് പറഞ്ഞ തിരുവെഴുത്തു കൾ ബൈബിളിൽ ഉള്ളതുമാത്രമാണ് എന്ന് ചിലർ അന്ധമായി വാദിക്കാറുണ്ട്. വി. പൗലോസ് എന്തുദ്ദേശിച്ചു എന്ന് അവർക്കെങ്ങനെ അറിയും?. വി.പൗലോസ് ഇത് പറയുന്ന കാലത്ത് ഇന്ന് നാം കാണുന്ന പുസ്തകങ്ങളുടേ സമാഹാരമയ ബൈബി ൾ ഉണ്ടായിരുന്നില്ല. പലതും ആ കാലഘട്ടത്തിലോ, പിന്നീടോ എഴുതപ്പെട്ടവയു മാണ്. അന്നുണ്ടായിരുന്നതും ശിഷ്യന്മാർ വായിച്ചിട്ടുള്ളവയുമായ എല്ലാം ഇന്നത്തെ ബൈബിളിൽ ചേർത്തിട്ടില്ല. ഉദ്ദാഹരണമായി ആദാമിന്റെ ഏഴാം തലമുറക്കാരനും, ദൈവത്തോട് കൂടെ നടന്നവനും, ശരീരത്തോടേ എടുക്കപ്പെട്ടവനുമായ ഹാനോക്കി ന്റെ പുസ്തകത്തിലെ വാചകം വി. യൂദാ ഉദ്ധരിക്കുന്നുണ്ടെങ്കിലും ഹാനോക്കിന്റെ പു സ്തകം ബൈബിളിൽ ചേർത്തിട്ടില്ല. അതുപോലെ അന്ന് പ്രചാരത്തിലുണ്ടായിരുന്ന ചില പുസ്തകങ്ങൾ ചേർക്കപ്പെട്ടിട്ടില്ല. അന്യജാതിക്കാരനായിരുന്ന കൊർന്നല്യോ സിനുണ്ടായ ദർശനമാണ് വി.പൗലോസിന്റെ കണ്ണ് തുറന്നത് എന്നതുകൊണ്ട് പൗ ലോസ് ഉദ്ദേശിച്ചത് മറ്റു മതങ്ങളുടെ തിരുവെഴുത്തുകളാണ് എന്ന് വ്യക്തമാക്കുന്നു.

ഏകനായ ദൈവത്തെ യെഹൂദന്മാർ മനസിക്കുന്ന രീതിയിലല്ല ക്രിസ്ത്യാനികൾ മ നസിലാക്കിയിരിക്കുന്നത്. അതുപോലെ ഓരോ വിഭാഗക്കാരും ഓരോ രീതിയിൽ മന സിലാക്കുന്നു, ആരാധിക്കുന്നു എങ്കിലും ദൈവം ഒന്നുതന്നെയാണ്. യെഹൂദന്മാരുടെ (ഇസ്രായേലിന്റെ) ദൈവം, അവരുടെ ആരാധന മാത്രം സത്യം എന്ന് സ്ഥാപിക്കാൻ ശ്രമിച്ച പ്രവാചകന്മാരെയാണ് നാം പഴയ നിയമത്തിൽ കാണുന്നത്. യെഹോവ എ ന്ന നാമം യേശുക്രിസ്തു ഉപയോഗിക്കുന്നേയില്ല. അവിടെ പിതാവ് എന്ന സർവ്വനാ മമാണ് ഉപയോഗിച്ചിരിക്കുന്നത് എന്നത് ശ്രദ്ധേയമാണ്. ശക്തൻ എന്നർത്ഥം വരുന്ന ഏലോഹിം എന്ന പദം പരിമിതമാണ്. എന്നാൽ പിതാവ് എന്നത് അപരിമിതമാണ്. അതിലുപരി ഓരോ മനുഷ്യന്റേയും ഉത്ഭവസ്ഥാനം എന്ന് മനസിലാക്കാനും പിതാവ് എന്ന് പദം പ്രയോജനപ്രദമാണ്.

പൗരാണീകകാലം മുതൽ തന്നെ വിവിധദേശങ്ങളിൽ മനുഷ്യൻ ദൈവത്തെ അന്വേ ഷിച്ചിരുന്നതായി നമുക്ക് കാണാം. അവരുടെ അന്വേഷണത്തിലൂടെ ലഭിച്ച അറിവു കൾ അവരോ പിൻതലമുറക്കാരോ രേഖപ്പെടുത്തി വെച്ചതാണ് പിന്നീട് മതങ്ങൾ ഏ റ്റെടുത്തത്. ആദികാലഘട്ടങ്ങളിൽ വാമൊഴിയായി അവ പ്രചരിച്ചിരുന്നിരിക്കാം. ഓർ മ്മശക്തികുറഞ്ഞുവന്ന ഒരു സാഹചര്യത്തിലാവാം അവ എഴുതിവെക്കപ്പെട്ടത്. അതു കൊണ്ട് എഴുതിയ കാലഘട്ടം വെച്ചുകൊണ്ട് അത്തരം അറിവുകൾ എന്നുണ്ടായി എന്ന് പറയുക പ്രയാസമാണ്. ഏതു ദേശത്താണോ കൂടുതൽ അന്വേഷണങ്ങൾ നട ന്നിട്ടുള്ളത് അവിടെയായിരിക്കും ദൈവത്തെക്കുറിച്ച് കൂടുതൽ ഗ്രന്ഥങ്ങൾ ഉണ്ടാകു ക. അതുപോലെ ദൈവത്തോട് എത്ര അടുക്കാൻ കഴിഞ്ഞു എന്നതിനെ ആശ്രയിച്ച് അറിവുകളിലും ഏറ്റക്കുറച്ചിലുകൾ ഉണ്ടാകാം.

ഭൗതീകമോ, മാനസീകമോ, ആത്മീയമോ ആയ എല്ലാ അറിവും മനുഷ്യനതീതമായ ഒരു തലത്തിൽ നിന്നാണ് വന്നത് എന്ന് ഏവർക്കും സമ്മതിക്കേണ്ടി വരും. ആ അറി വുകൾ പ്രകടമായത് മനുഷ്യന്റെ ബുദ്ധിയിലാണ് എങ്കിലും മുൻപ് അതവിടെയുണ്ടാ യിരുന്നില്ല എന്നത് വസ്തുതയാണ്. ആപ്പിൾ വീണത് ആ വഴിക്ക് ചിന്തിക്കാൻ സർ ഐസക്ക് ന്യൂട്ടനെ പ്രേരിപ്പിച്ചു, അന്വേഷണത്തിന്റെ ഒടുവിൽ അത് ഭൂമിയുടെ ഗുരു ത്വാകർഷണം കൊണ്ടാണ് എന്ന് ന്യൂട്ടൻ മനസിലാക്കി. അത് മനസിലാകുന്നതിനു മു ൻപ് അങ്ങനെയൊരറിവ് ന്യൂട്ടനില്ലായിരുന്നു. അപ്പോൾ അറിവ് എവിടെയോ നിന്നും വന്നതാണ് എന്ന് വ്യക്തം. എല്ലാ മേഖലയിലും ഉണ്ടാകുന്ന അറിവുകൾ അജ്ഞാത

മായ ഏതോ തലത്തിൽ നിന്നാണ്, അത് ദൈവത്തിന്റെ സർവ്വജ്ഞാന ഭണ്ഡാരത്തിൽ നിന്നാണ് എന്ന് ആത്മീയവാദികൾ പറയുമ്പോൾ അവരുടെ സ്വന്തം കഴിവായി ശാസ്ത്രജ്ഞന്മാർ അവകാശപ്പെടുന്നു.

ആത്മീയമായ എല്ലാ അറിവുകളും ദൈവത്തിൽ നിന്നുതന്നെയാണ്. അത് കാലദേശങ്ങൾക്കനുസരിച്ചും ലഭിച്ച അറിവുകളുടെ തലങ്ങൾക്കനുസരിച്ചും വ്യത്യാസപ്പെടുക സ്വാഭാവീകമാണ്. പക്ഷെ അവയിലെല്ലാം ചില സത്യങ്ങളുടെ ചരട് ഉണ്ടായിരിക്കും. പഴയ നിയമകാലത്ത് പ്രവാചകന്മാർക്ക് ലഭിച്ച അറിവിൽ നിന്നും ഉയർന്നതാണ് യേശുക്രിസ്തു വെളിപ്പെടുത്തിയത്.

മനുഷ്യന്(ദേഹിക്ക്) മരണമില്ല, അത് വീണ്ടും ശരീരം സ്വീകരിക്കുന്നു എന്നാണ് യേശുക്രിസ്തു വെളിപ്പെടുത്തിയത്. ബൈബിൾ വേണ്ടരീതിയിൽ മനസിലാക്കാൻ കഴിയുന്നവർക്ക് അത് വ്യക്തമാകും. പക്ഷെ മുങ്കൂട്ടി ഒരു തീരുമാനമെടുത്ത് ബൈബിളിനെ സമീപിക്കുന്നവർ അവരുടെ ബുദ്ധിയുടെ തടവറയിലാകയാൽ അംഗീകരിക്കണമെന്നില്ല. യേശുക്രിസ്തുവിന്റെ പ്രസ്താവനകളിൽ, അബ്രാഹാമും, ഇസ്സാക്കും, യാക്കോബും അക്കാലത്തും ജീവിച്ചിരിക്കുന്നു എന്നാണ് യേശുക്രിസ്തു പറഞ്ഞത്. പക്ഷെ അത്തരത്തിൽ ജീവിച്ചിരിക്കുന്നവർക്ക് അവർ ഈ ഭൂമിയിൽ മുൻപ് ജീവിച്ചിരുന്നതിനേക്കുറിച്ച് അറിയണമെന്നില്ല. എന്നാൽ യേശുവിന് അതൊക്കെ വ്യക്തമായറിയാം. സ്നാപക യോഹന്നാനോട് നീ ഏലിയാവോ എന്ന് ചോദിക്കുമ്പോൾ യോഹന്നാൻ ആണെന്ന് പറയുന്നില്ല.

യേശുക്രിസ്തു പറഞ്ഞ അതേ ആശയങ്ങൾ ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ ശിഷ്യനും ബന്ധുവുമായ അർജ്ജുനനോട് പറയുന്നത് ഭഗവദ് ഗീതയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. മനുഷ്യൻ ജീവാത്മാവാണ്, ദൈവം പരമാത്മാവും. തന്നെ ശരീരമെടുത്തവനായി, മാതാപിതാക്കൾക്ക് ജനിച്ചവനായി അറിയുന്നവർ മൂഢന്മാരാണ്, എന്നാണ് ഭഗവദ് ഗീതയിൽ ശ്രീകൃഷ്ണൻ പറയുന്നത്.

**അദ്ധ്യായം 4**
ശ്ലോകം 5

ശ്രീഭഗവാനുവാച:
ബഹൂനി മേ വ്യതീതാനി
ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി
ന ത്വം വേത്ഥ പരന്തപ

അല്ലയോ അർജ്ജുനാ, എന്റെയും നിന്റെയും വളരെ ജന്മങ്ങൾ കഴിഞ്ഞുപോയിട്ടുണ്ട്. അവയെ എല്ലാം ഞാൻ അറിയുന്നു. നീ അവയെ അറിയുന്നില്ല.

ഭഗവാൻ പറഞ്ഞു: ഞാൻ വിവസ്വാന്റെ കാലത്ത് ജനിച്ചിരുന്നില്ലെന്നു വിചാരിക്കുന്നു. നിന്റെ മനസ്സ് സങ്കീർണ്ണമായതു സ്വാഭാവികമാണ്. നമുക്ക് ഇരുവർക്കും അനവധി ജന്മങ്ങൾ ഇതിനുമുമ്പ് ഉണ്ടായിട്ടുണ്ടെന്നുള്ള വസ്തുത നിനക്ക് അറിഞ്ഞുകൂടാ. നിന്റെ പൂർവ്വജന്മങ്ങളൊന്നും നീ ഓർമ്മിക്കുന്നില്ല. എന്നാൽ സന്ദർഭത്തിനാവശ്യമായപ്പോഴൊക്കെ ഞാനെടുത്ത എന്റെ എല്ലാ അവതാരങ്ങളെപ്പറ്റിയും എനിക്കു നല്ലതുപോലെ ഓർമ്മയുണ്ട്.

**അദ്ധ്യായം 2**
ശ്ലോകം 20
ന ജായതേ മ്രിയതേ വാ കദാചിത്

നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
അജോ നിത്യ ശാശ്വതോയം പുരാണഃ
ന ഹന്യതേ ഹന്യമാനേ ശരീരേ.

അർത്ഥം:
ഇവൻ (ആത്മാവ്) ഒരിക്കലും ജനിക്കുന്നില്ല; മരിക്കുന്നുമില്ല; ഉണ്ടായിട്ട് പിന്നെ ഇല്ലാതാകുന്നുമില്ല. ജനനരഹിതനും നിത്യനും ശാശ്വതനും ശരീരങ്ങൾ ഉണ്ടാകുന്നതിനു മുമ്പേതന്നെ ഉള്ളവനുമായ ഈ ആത്മാവ് ശരീരം നശിപ്പിക്കപ്പെടുമ്പോൾ നശിപ്പിക്കപ്പെടുന്നില്ല.

ശ്ലോകം 21
വേദാവിനാശിനം നിത്യം
യ ഏനമജമവ്യയം
കഥം സ പുരുഷഃ പാർത്ഥ,
കം ഘാതയതി ഹന്തി കം.

അർത്ഥം:
അല്ലയോ അർജ്ജുനാ, ഏതൊരാൾ ഒരു കേടുപാടും വരാത്തവനും നിത്യനും ജനിക്കാത്തവനും ഒരു കുറവും വരാത്തവനുമായ ഈ ആത്മാവിനെ അറിയുന്നുവോ, ആ പുരുഷൻ എങ്ങനെ, ആരെ, കൊല്ലിക്കാനാണ്? ആരെ കൊല്ലാനാണ്?

ഭാഷ്യം:
സ്വപ്നത്തിൽ നാം കാണുന്നത് യാഥാർത്ഥ്യമാണെന്ന് ഉറക്കത്തിൽ നമുക്കു തോന്നുന്നു. എന്നാൽ ഉണരുമ്പോൾ ഉറക്കത്തിൽ കണ്ട യാതൊന്നുംതന്നെ നാം കാണുന്നില്ല. അതുപോലെ അബദ്ധധാരണയുടേയും മിഥ്യാബോധത്തിന്റെയും ഫലമായി നാം അനാവശ്യമായി അന്ധാളിക്കുകയാണ്. ഒരായുധംകൊണ്ട് നിഴലിനെ പ്രഹരിച്ചാൽ ശരീരത്തിന് പരിക്കേൽക്കുമോ? വെള്ളം നിറച്ച ഒരു മൺകുടം ഉടച്ചാൽ അതിൽ പ്രതിഫലിച്ചിരുന്ന സൂര്യനെ പ്രതിബിംബം അപ്രത്യക്ഷമാകുന്നതല്ലാതെ, സൂര്യനെ നശിപ്പിക്കാൻ കഴിയുമോ? ഇപ്രകാരം ശരീരത്തെ നശിപ്പിച്ചാലും ആത്മാവ് നശിക്കുന്നില്ല. അതുകൊണ്ട്, അല്ലയോ പാർത്ഥാ, നീ വെറും ആകാരം കണ്ടു ഭ്രമിക്കരുത്.

ശ്ലോകം 22
വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ
ന്യന്യാനി സംയാതി നവാനി ദേഹീ

അർത്ഥം:
മനുഷ്യൻ എപ്രകാരമാണോ കീറിമുറിഞ്ഞ വസ്ത്രങ്ങൾ ഉപേക്ഷിച്ച് പുതിയ വസ്ത്രങ്ങൾ മാറുന്നത്, അതുപോലെ ആത്മാവ് ഉപയോഗശൂന്യങ്ങളായ ദേഹങ്ങളെ ഉപേക്ഷിച്ച് മറ്റു പുതിയ ശരീരങ്ങളെ സ്വീകരിക്കുന്നു.

ശ്ലോകം 23
നൈനം ഛിന്ദന്തി ശസ്ത്രാണി
നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ
ന ശോഷയതി മാരുതഃ

അർത്ഥം:
ജനനമില്ലാത്തതും നിത്യവും അത്യന്തം പരിശുദ്ധവും യാതൊരു കാലഹരണമില്ലാത്തതുമായ ഈ ആത്മാവ്, മാരകായുധങ്ങൾ കൊണ്ടുള്ള നാശത്തിന് അതീതമാണ്. പ്രളയജലപ്രവാഹത്തിനുപോലും ഇതിനെ നനയ്ക്കുവാൻ കഴിയുകയില്ല. അഗ്നി ഇതിനെ ദഹിപ്പിക്കുകയോ വായു ഇതിനെ ഉണക്കിക്കളയുകയോ ചെയ്യുന്നില്ല.

ശ്ലോകം 24
അഛേദ്യോയമദാഹ്യോയം
അക്ലേദ്യോശോഷ്യ ഏവച
നിത്യഃ സർവഗതഃ സ്ഥാണുഃ
അചലോയം സനാതനഃ

അർത്ഥം:
ഈ ആത്മാവ് മുറിക്കപ്പെടാവുന്നവനല്ല, ദഹിക്കപ്പെടാവുന്നവനുമല്ല, നനയ്ക്കപ്പെടാവുന്നവനുമല്ല, ഉണക്കപ്പെടാവുന്നവനുമല്ല. നിത്യനും സർവ്വവ്യാപിയും സ്ഥിരസ്വഭാവനും അചഞ്ചലനും അനാദിയുമാണിവൻ.

ശ്ലോകം 25
അവ്യക്തോയമചിന്ത്യോയം
അവികാര്യോയമുച്യതേ
തസ്മാദേവം വിദിത്വൈനം
നാനുശോചിതുമർഹസി.

അർത്ഥം:
ഈ ആത്മാവ് കാണപ്പെടത്തക്കവനല്ല; ചിന്തിക്കപ്പെടത്തക്കവനല്ല; ഭേദപ്പെടത്തക്കവനുമല്ല എന്നു പറയപ്പെടുന്നു. ആയതുകൊണ്ട് ഇപ്രകാരം ആത്മാവിനെ അറിഞ്ഞിട്ട് നിനക്ക് വ്യസനിപ്പാൻ അവകാശമില്ല.

ഭാഷ്യം:
ഈ ആത്മാവ് ഇന്ദ്രിയങ്ങൾകൊണ്ട് കണ്ടെത്താവുന്നവണ്ണം വ്യക്തമായ രൂപത്തോടുകൂടിയവനല്ല. എന്നാൽ എല്ലാ രൂപങ്ങളിലും അവൻ വസിക്കുന്നു. ഇതു മനസ്സുകൊണ്ട് ചിന്തിച്ചറിയാവുന്നതുമല്ല. ആദിയില്ലാത്ത ഈ ആത്മാവ് രൂപഭേദങ്ങളൊന്നുമില്ലാതെ എന്നും ഒരുപോലെ വർത്തിക്കുന്നവനാനെന്നു പറയപ്പെടുന്നു. ഇത് ത്രിഗുണരഹിതമാണ്. ഈ പുരുഷോത്തമൻ എല്ലാ സീമകൾക്കും അപ്പുറത്താണ്. എങ്കിലും എല്ലാവരുടെയും ആന്തരികമായ നിയന്ത്രണം നടത്തുകയും ചെയ്യുന്നു. അർജ്ജുനാ, നീ ആത്മാവിനെ ഇപ്രകാരം ധരിച്ചു കഴിഞ്ഞാൽ നിന്റെ ദുഃഖം അവസാനിക്കും.

ശ്ലോകം 26
അഥ ചൈനം നിത്യജാതം
നിത്യം വാ മന്യസേ മൃതം
തഥാപി ത്വം മഹാബാഹോ
നൈനം ശോചിതുമർഹസി.

അർത്ഥം:
അല്ലയോ മഹാബാഹോ, ഈ ആത്മാവ് എപ്പോഴും ജനിക്കുന്നവനും മരിക്കുന്നവനുമാണെന്നു നീ വിചാരിക്കുന്നുവെങ്കിൽപോലും നിനക്കു വ്യസനിപ്പാൻ അവകാശമില്ല.

ഭാഷ്യം:

ആത്മാവിനെ നശിപ്പിക്കാൻ കഴിയുന്നതല്ലെന്ന് വിശ്വസിക്കാതെ, അതിനെ നശിപ്പി ക്കാൻ കഴിയുമെന്നുതന്നെ നീ കരുതുന്നുവെന്നിരിക്കട്ടെ. എങ്കിലും നീ ദുഖിക്കേണ്ട ആവശ്യമില്ല. ഉത്ഭവം, നിരന്തരത്വം, അവസാനം എന്നിവ ഇടതടവില്ലാതെ ഒഴുകി ക്കൊണ്ടിരിക്കുന്ന ഒരു നദിയുടെ സ്ഥായിയായ പ്രക്രിയയയാണ്. ഹിമാലയത്തിൽ നിന്നുത്ഭവിക്കുന്ന ഗംഗാനദി നിരന്തരമായി സമതലങ്ങളിൽക്കൂടി ഒഴുകി സമുദ്രത്തി ൽ അവസാനിക്കുന്നു. അപ്പോഴും അതിന്റെ ഉത്ഭവസ്ഥാനത്ത് പ്രവാഹം തുടർന്നു കൊണ്ടിരിക്കും. ഇതുപോലെ, ഉത്ഭവം, നിരന്തരത്വം, സമാപ്തി എന്നിങ്ങനെയുള്ള മൂന്നു അവസ്ഥകളും എല്ലാ ജീവജാലങ്ങൾക്കും ഒഴിച്ചുകൂടാൻ പാടില്ലാത്തതാകു ന്നു. ഈ വ്യവസ്ഥിതി അനാദികാലം മുതൽക്കേ നിലനിൽക്കുന്നതാണ്. അതോ ർത്തു നീ സങ്കടപ്പെട്ടിട്ടു കാര്യമൊന്നുമില്ല. ഈ ആലോചനാരീതി നിനക്കു സ്വീകാ ര്യമായി തോന്നുന്നില്ലെങ്കിൽ എല്ലാ ജീവജാലങ്ങളും ജനനത്തിനും മരണത്തിനും വിധേയരാകുമെന്നുള്ളത് ഒഴിച്ചുകൂടാൻ പാടില്ലാത്ത സംഗതിയാണെന്ന് നീ അറി ഞ്ഞാലും. അപ്പോഴും നീ ഖേദിക്കേണ്ട കാര്യമൊന്നുമില്ല.

ശ്ലോകം 27
ജാതസ്യ ഹി ധ്രുവോ മൃത്യുഃ
ധ്രുവ ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേർത്ഥേ
ന ത്വം ശോചിതുമർഹസി.

അർത്ഥം:
എന്തെന്നാൽ ജനിച്ചവന് മരണം നിശ്ചയമാണ്. മരിച്ചവന് ജനനം തീർച്ചയാണ്. അതു കൊണ്ട് അപരിഹാര്യമായ ഒരു കാര്യത്തിൽ നീ ദുഖിക്കാൻ പാടില്ല.

ഭാഷ്യം:
ജനിച്ചത് അപ്രത്യക്ഷമാകുന്നു. അപ്രത്യക്ഷമായത് വീണ്ടും ദൃശ്യമാകുന്നു. അങ്ങ നെ കാലചക്രം കറങ്ങിക്കൊണ്ടേയിരിക്കുന്നു. സൂര്യോദയവും അസ്തമയവും നി ത്യേന നിർവിഘ്നം നടക്കുന്നതുപോലെ ജനനവും മരണവും ലോകത്ത് അസന്നി ഗ്ദ്ധമായി നിലവിലിരിക്കുന്ന സംഗതിയാണ്. മൂന്നുലോകങ്ങളും കല്പാന്തത്തിൽ നശിക്കുന്നു. അതുകൊണ്ട് ഉദ്ഭവവും സമാപ്തിയും എവിടെയും ഒഴിച്ച് കൂടാവുന്ന തല്ല. ഇതു നീ സ്വീകരിക്കുന്നെങ്കിൽ നീ എന്തിന് സങ്കടപ്പെടുന്നു? ധനുർദ്ധരാ, ഇതെ ല്ലാം അറിവുള്ള നീ എന്തുകൊണ്ടാണ് അജ്ഞത പ്രകടിപ്പിക്കുന്നത്? ഏത് വീക്ഷ ണം സ്വീകരിച്ചാലും വിലപിക്കാൻ തക്കകാരണമൊന്നുമില്ലെന്ന് നിനക്കും ബോധ്യ മാകും.

ശ്ലോകം 28
അവ്യക്താദീനി ഭൂതാനി
വ്യക്തമധ്യാനി ഭാരത
അവ്യക്തനിധനാന്യേവ
തത്ര കാ പരിദേവനാ?

അർത്ഥം:
ശരീരങ്ങൾ മായയിൽ നിന്നുണ്ടാകുന്നു. ആദിയിൽ അവ അവ്യക്തങ്ങളാകുന്നു. ജന നത്തിനും മരണത്തിനും ഇടയ്ക്കുള്ള മദ്ധ്യാവസ്ഥയിൽ അവ വ്യക്തീഭവിക്കുന്നു (കാണപ്പെടുന്നു). അവസാനം അവ്യക്തങ്ങളായിത്തന്നെ ഭവിക്കുന്നു. ഈ കാര്യ ത്തിൽ എന്താണ് വ്യസനിപ്പാനുള്ളത്?

ഭാഷ്യം:

എല്ലാ ജീവജാലങ്ങൾക്കും ജനനത്തിനുമുമ്പ് രൂപമില്ല. ജനിച്ചതിനുശേഷം മാത്രമെ അതിന് രൂപം ലഭിക്കുന്നുള്ളൂ. അതുപോലെ, അവ മരിക്കുമ്പോഴും ആദ്യത്തെ അവ്യ ക്താവസ്ഥയിലേക്കുതന്നെ മടങ്ങിപ്പോകുന്നു. ഉറങ്ങിക്കിടക്കുന്നവൻ സ്വപ്നം കാണു മ്പോൾ അത് യാഥാർത്ഥ്യമായി തോന്നുന്നത് കേവലം മിഥ്യാബോധം കൊണ്ട് മാത്ര മാണ്.

അതുപോലെ ജനനത്തിനും മരണത്തിനും ഇടയ്ക്ക് കാണുന്ന ശാരീരികരൂപം അവ ന്റെ ആത്മാവിന്റെ അധീനത്തിലുള്ളതാണെന്നു തോന്നുന്നത് അവന്റെ വിഭ്രാന്തി കൊണ്ട് മാത്രമാണ്. കാറ്റിന്റെ സ്പർശം എൽക്കുമ്പോൾ ജലം തിരമാലയുടെ രൂപ ത്തിൽ കാണുന്നു. സ്വർണ്ണം സ്വർണ്ണപ്പണിക്കാരന്റെ ഇച്ഛയ്ക്കൊപ്പം ആഭരണങ്ങളായി രൂപാന്തരപ്പെടുന്നു. ആകാശം കാർമേഘങ്ങളാൽ ആവരണംചെയ്യപ്പെടുന്നതുപോ ലെ, യാഥാർത്ഥ്യത്തിന്മേൽ മായകൊണ്ട് അധ്യാസനം ചെയ്യപ്പെട്ട ഒന്നാണ് ഈ ലോ കം. ഇല്ലാത്ത ഒന്നിനെ ചൊല്ലി നീ ദുഖിക്കുന്നത് എന്തിന്? നിത്യവും അഭിജ്ഞവു മായ ആത്മാവിനെപ്പറ്റിമാത്രം ചിന്തിക്കുക. ഭക്തന്മാർ അവരുടെ ചിത്തം അതിൽ കേന്ദ്രീകരിച്ച് മായാമോഹത്തിൽനിന്നും മോചിതരാകുന്നു. സത്യാന്വേഷകർ പരമ പദത്തിലെത്തുന്നതിനുവേണ്ടി അകാമരായി ലോകസുഖങ്ങളുപേക്ഷിച്ച് വനങ്ങളിൽ അഭയം തേടുന്നു. യോഗികൾ ബ്രഹ്മചര്യാനുഷ്ഠാനത്തോടെ ഏകാഗ്രമായി പരമ പദം പ്രാപിക്കുന്നതിനായി കൊടിയ തപസ്സ് ചെയ്യുന്നു.

ശ്ലോകം 29
ആശ്ചര്യവത് പശ്യതി കശ്ചിദേനം
ആശ്ചര്യവദ്വദതി തഥൈവ ചാന്യഃ
ആശ്ചര്യവച്ചൈനമന്യഃ ശൃണോതി
ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്.

അർത്ഥം:
ഒരു ജീവനെ (ആത്മാവിനെ) ഒരത്ഭുതവസ്തുവിനെപ്പോലെ കാണുന്നു. മറ്റൊരുവൻ ജീവനെ ഒരത്ഭുതവസ്തുവിനെപ്പോലെ വിവരിക്കുന്നു. വേറൊരാൾ ജീവനെ ആശ്ച ര്യ വസ്തുവിനെപ്പോലെ കേൾക്കുന്നു. എന്നാൽ, ഈ പറയപ്പെട്ടവരിൽ ഇവനെപ്പറ്റി വേണ്ടവണ്ണം അറിയുന്നവർ ആരുംതന്നെയില്ല.

ഭാഷ്യം:
ചിലർ ഭൗതികങ്ങളായ ഭോഗങ്ങളെല്ലാം വെടിഞ്ഞു ആത്മസാക്ഷാത്കാരം നേടി ശാ ന്തി കൈവരിക്കുന്നു. മറ്റു ചിലർ ആത്മാവിന് സ്തുതിഗീതങ്ങൾപാടി നിസ്സംഗരായി മാറി അതിൽത്തന്നെ നിത്യവും ലീനരായി കഴിയുന്നു. മൂന്നാമതൊരു കൂട്ടർ ആത്മാ വിനെപ്പറ്റി കേട്ടറിഞ്ഞു തൃപ്തരായി ദേഹബുദ്ധി നശിച്ചു അലൗകികമായ അനുഭൂ തിയിൽകൂടി അതുമായി സാത്മ്യം പ്രാപിക്കുന്നു. സമുദ്രത്തിലേക്ക് ഒഴുകിയിറങ്ങുന്ന നദികൾ സമുദ്രവുമായി ഒന്നുചേരാൻ കഴിയാതെ ഒരിക്കലും തിരിച്ചൊഴുകാറില്ല. അതുപോലെ യോഗികളുടെ മനസ്സ് ആത്മാവുമായി ഒന്നുചേരുമ്പോൾ ഏകമായി ഭവിക്കുകയും അവരുടെ ആത്മീയപ്രഭാവംകൊണ്ട് അവർക്ക് പുനർജന്മത്തിൽ നിന്നു മോചനം ലഭിക്കുകയും ചെയ്യുന്നു.

ശ്ലോകം 30
ദേഹീ നിത്യമവധ്യോയം
ദേഹേ സർവ്വസ്യ ഭാരത
തസ്മാത് സർവ്വാണി ഭൂതാനി
ന ത്വം ശോചിതുമർഹസി

അർത്ഥം:

ഹേ ഭാരത സർവ്വജീവികളുടെയും ദേഹത്തിൽ വസിക്കുന്ന ഈ ദേഹി (ആത്മാവ്) ഒരു കാലത്തും നശിപ്പിക്കപ്പെടാവുന്നതല്ല. അതുകൊണ്ട് ഒരു ജീവിയെക്കുറിച്ചും നീ ദുഃഖപരവശനാകാൻ പാടില്ല.

ഭാഷ്യം:
വിശ്വമൊട്ടാകെ വ്യാപിച്ചിരിക്കുന്നത് ഒരേയൊരു ജീവാത്മാവാണ്. അത് എല്ലാദേഹത്തിലും എല്ലായിടത്തും സ്ഥിതിചെയ്യുന്നു. അത് നാശത്തിന് അതീതമാണ്.അതിന്റെ ഇച്ഛാശക്തികൊണ്ട് എല്ലാം സഹജമായി സംഭവിക്കുന്നു. നീ പിന്നെയെന്തിനാണ് പ്രലപിക്കുന്നതെന്നു പറയൂ. ഇത്രയും പരമമായ സത്യം നിനക്കു ബോദ്ധ്യമാവാത്തത് എന്തുകൊണ്ടാണെന്ന് എനിക്ക് മനസ്സിലാകുന്നില്ല. ഏത് തരത്തിൽ നോക്കിയാലും നിന്റെ ദുഃഖം ലജ്ജാകരമാണ്.

(കടപ്പാട് : ഭഗവദ് ഗീത ജ്ഞാനേശ്വരി ഭാഷ്യം)

abraham_mukkath@yahoo.com